(വിഭാഗം—13)

1. വകുപ്പ്—കേരളാ സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷൻ
2. ഉദ്യോഗപ്പേര്—ഗാർഡ് ഗ്രേഡ് II
3. ശമ്പളം—90-150 രൂപ
4. ഒഴിവുകളുടെ എണ്ണം—14 (പതിനാല്)

കുറിപ്പ്— ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിനു ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനു വേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമന രീതി—നേരിട്ടുള്ള നിയമനം (പട്ടിക ജാതി/പട്ടിക വർഗ്ഗക്കാരിൽ നിന്നു മാത്രം).
6. പ്രായപരിധി—1-1-1983-ൽ പതിനെട്ട് (18) വയസ്സ് തികഞ്ഞിരിക്കേണ്ടതും നാൽപ്പത് (40) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച് നിലവിലുള്ള മററ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല).
7. യോഗ്യതകൾ.—

(എ) ഏഴാം സ്റ്റാൻഡാർഡോ തത്തുല്യമായ പരീക്ഷയോ ജയിച്ചിരിക്കണം.

2. ആംഡ് ഫോഴ്സിലോ പോലീസ് ഫോഴ്സിലോ മൂന്നു വർഷത്തിൽ കുറയാത്ത പരിചയം.

(ബി) ശാരീരിക അളവുകൾ:
ഉയരം 5' 4" (162.64 സെന്റിമീറ്റർ)
നെഞ്ചളവ്:— സാധാരണ 32" (81 സെന്റിമീറ്റർ)
വികസിക്കുമ്പോൾ:—34" (86 സെന്റിമീറ്റർ)

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—10-8-1983 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.
9. അപേക്ഷാഫീസും അപേക്ഷാഫാറവും:—ഉദ്യോഗാർത്ഥികൾ ഫീസ് ഒടുക്കേണ്ടതില്ല. വെള്ളക്കടലാസിൽ ടൈപ്പ് ചെയ്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.
10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—
ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിഭാഗം,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4.
പിൻ. 695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതുവ്യവസ്ഥകളിലെ രണ്ടും അഞ്ചും എട്ടും ഒമ്പതും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.
12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി/പട്ടിക വർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി.ഒ.എം.എസ്. നമ്പർ 142/72/പി.ഡി.യിലെയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി.ഒ.പി.നമ്പർ 21/76 പി. ഡി. യിലെയും വ്യവസ്ഥകളനുസരിച്ചും നിയമനക്കാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങൾ അനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ ചട്ടങ്ങൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക;

II

DRI (4) 14506/83/GW.

തിരുവനന്തപുരം, 1983 ജൂൺ 18.

പാർട്ട്—I

താഴെ പറയുന്ന ഉദ്യോഗങ്ങൾക്ക് തെരഞ്ഞെടുക്കപ്പെടുന്നതിന് യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽ നിന്നും അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

(നമ്പർ—1)

1. വകുപ്പ്—ടൗൺ പ്ലാനിംഗ്
2. ഉദ്യോഗപ്പേര്—ജൂനിയർ ടൗൺ പ്ലാനർ
3. ശമ്പളം—750-1450 രൂപ
4. ഒഴിവുകളുടെ എണ്ണം—2 (രണ്ട്)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1983-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 43 (നാൽപ്പത്തിമൂന്നു) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക).

നോട്ട്:— (1) ടൗൺ പ്ലാനിംഗ്, പൊതുമരാമത്തു, പബ്ലിക് ഹെൽത്ത് എൻജിനീയറിംഗ് ഇവയിൽ ഏതെങ്കിലും വകുപ്പിൽ ഇപ്പോൾ സർവ്വീസിലിരിക്കുന്നവർ ഈ ഉദ്യോഗത്തിന് നിർദ്ദിഷ്ടമായ യോഗ്യതകൾ നേടിയിട്ടുണ്ടെങ്കിൽ അവർക്ക് ഉയർന്ന പ്രായപരിധി ബാധകമല്ല.

(2) നിശ്ചിത പ്രായപരിധിയിൽപ്പെടുന്ന ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ ഉയർന്ന പ്രായപരിധി കഴിഞ്ഞവരും നിശ്ചിത യോഗ്യതയുള്ളവരുമായ ഉദ്യോഗാർത്ഥികളുടെ അപേക്ഷകൾ പരിഗണിക്കുന്നതാണ്. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 വയസ്സിൽ കവിയാൻ പാടില്ല.

7. യോഗ്യതകൾ :—

(എ) ഒരു അംഗീകൃത യൂണിവേഴ്സിററിയിൽ നിന്നും സിവിൽ എൻജിനീയറിംഗിലോ, ആർക്കിടെക്ചറിലോ ലഭിച്ചിട്ടുള്ള ബിരുദമോ, തത്തുല്യമായ യോഗ്യതയോ.

കൂടാതെ

(ബി) ടൗൺ ആൻറ് കൺട്രി പ്ലാനിംഗിൽ അല്ലെങ്കിൽ റീജിയണൽ പ്ലാനിംഗിൽ ലഭിച്ചിട്ടുള്ള പോസ്ററ് ഗ്രാഡ്വേററ് ഡിഗ്രി

അല്ലെങ്കിൽ

പോസ്ററ് ഗ്രാഡ്വേററ് ഡിപ്ലോമ.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 10-8-1983 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും:— ഫീസ് 10 രൂപ (പത്തു രൂപ)

[പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. എന്നാൽ പട്ടികജാതി /പട്ടികവർഗ്ഗക്കാർ സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം :—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ്
റിക്രൂട്ടുമെൻറ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം,
തിരുവനന്തപുരം-4,
പിൻകോഡ്-695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക)

നമ്പർ—2

1. വകുപ്പ് — ആരോഗ്യം

2. ഉദ്യോഗപ്പേര്—ബ്ളഡ് ബാങ്ക് ടെക്നീഷ്യൻ

3. ശമ്പളം—350-580 രൂപ

4. ഒഴിവുകളുടെ എണ്ണം—18 (പതിനെട്ട്)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്ററ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്ററ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്ററിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. ലിസ്ററ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്ററിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1983-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ:—

1. ജനറൽ : ഒരു അംഗീകൃത യൂണിവേഴ്സിററിയിൽ നിന്നും പ്രീ യൂണിവേഴ്സിററി അല്ലെങ്കിൽ പ്രീഡിഗ്രി എക്സാമിനേഷൻ കോഴ്സ് പൂർത്തിയാക്കിയിരിക്കണം. അല്ലെങ്കിൽ തത്തുല്യമായ യോഗ്യത ഉണ്ടായിരിക്കണം.

2. സാങ്കേതികം:

(എ) കേരളത്തിലെ മെഡിക്കൽ കോളേജുകളിൽ നടത്തുന്ന മെഡിക്കൽ ലബോറട്ടറി ടെക്നീഷ്യൻസ് കോഴ്സ് വിജയകരമായി പൂർത്തിയാക്കിയിരിക്കണം.

അല്ലെങ്കിൽ

(ബി) ആർമി മെഡിക്കൽ കോർ നടത്തുന്ന ബ്ളഡ് ട്രാൻസ്ഫ്യൂഷൻ അസിസ്ററൻറ് ക്ലാസ് 3, ക്ലാസ് 2 കോഴ്സുകൾ വിജയകരമായി പൂർത്തിയാക്കിയിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 10-8-1983 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും.— ഫീസ്—2 രൂപ (രണ്ടു രൂപ)

[പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരും, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്ത ഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ടുമെൻറ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻകോഡ്-695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക.)

നമ്പർ—3

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ

2. ഉദ്യോഗപ്പേര്— ജൂനിയർ ലാബോറട്ടറി അസിസ്ററൻറ്

3. ശമ്പളം—330—515 രൂപ

4. ഒഴിവുകളുടെ എണ്ണം—3 (മൂന്ന്)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്ററ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്ററ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്ററിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്ററ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേയ്ക്ക് ഈ ലിസ്ററിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി:—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി:— 1-1-1983-ൽ 18 പതിനെട്ട് വയസ്സ് തികഞ്ഞിരിക്കേണ്ടതും മുപ്പത്തിയാറ് (36) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ:—

എ. (1) എസ്. എസ്. എൽ. സി. ജയിച്ചിരിക്കണം. അല്ലെങ്കിൽ തത്തുല്യമായ യോഗ്യത.

(2) ഒരു അംഗീകൃത ക്ലിനിക്കൽ ലാബോറട്ടറിയിൽ നിന്നു ലഭിച്ച ലാബോറട്ടറി ജോലിയിലുള്ള ഒരു വർഷത്തെ പരിചയം.

മുകളിൽ പറഞ്ഞിരിക്കുന്ന യോഗ്യതയുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ താഴെ പറയുന്ന യോഗ്യതയുള്ള ഉദ്യോഗാർത്ഥികളെയും പരിഗണിക്കുന്നതാണ്.

(ബി) എസ്. എസ്. എൽ. സി. യോ തത്തുല്യമായ യോഗ്യതയോ.

നോട്ട്:—ലാബോറട്ടറി ജോലിയിൽ പരിചയം സിദ്ധിച്ചിട്ടില്ലാത്തവരെ തെരഞ്ഞെടുക്കുകയാണെങ്കിൽ അവരെ നിയമിക്കുന്നതിന് മുൻപ് അംഗീകൃത ക്ലിനിക്കൽ ലാബോറട്ടറിയിൽ കുറഞ്ഞത് ഒരു വർഷത്തെ പരിശീലനത്തിന് നിയോഗിക്കുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി:—10-8-1983 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9 അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് 2 രൂപ (രണ്ട് രൂപ) മാത്രം.

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്ത ഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട വിലാസം:—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ട്മെൻറ്)
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ—695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകളും കൂടി നോക്കുക).

നമ്പർ—4

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്—റിഹാബിലിറേഷൻ ടെക്നീഷ്യൻ ഗ്രേഡ് 2 (ലതർ വർക്കർ)
3. ശമ്പളം—330–515 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന്

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5 നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1983-ൽ പതിനെട്ട് (18) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ—

എ. (1) പുതിയ ഏഴാം സ്റ്റാൻഡേർഡോ തത്തുല്യമായ മറെറന്തെങ്കിലും യോഗ്യതയോ ഉണ്ടായിരിക്കണം.

(2) തിരുവനന്തപുരം മെഡിക്കൽ കോളേജിലോ, മറെറന്തെങ്കിലും അംഗീകൃത സ്ഥാപനങ്ങളിലോ, ലതർ വർക്കർ ട്രേയിഡിൽ നടത്തുന്ന പ്രോസ്തെററിക് ടെക്നീഷ്യൻസ് ട്രെയിനിംഗ് കോഴ്സ് വിജയകരമായി പൂർത്തിയാക്കിയിരിക്കണം.

(മുകളിൽ പറഞ്ഞിരിക്കുന്ന യോഗ്യതകളുള്ളവരുടെ അഭാവത്തിൽ)

(ബി) ഇൻഡസ്ട്രിയൽ ട്രെയിനിംഗ് ഇൻസ്റ്റിററ്യൂട്ടുകളിൽ നിന്നോ, മറെറന്തെങ്കിലും അംഗീകൃത ട്രേയിഡ് സ്കൂളുകളിൽ നിന്നോ, ലതർ വർക്കർ ട്രേയിഡിലുള്ള സർട്ടിഫിക്കററ് നേടുകയോ, സർട്ടിഫിക്കററ് കോഴ്സ് വിജയകരമായി പൂർത്തിയാക്കുകയോ ചെയ്തിട്ടുള്ളവരുടെ അപേക്ഷകളും പരിഗണിക്കുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനതീയതി:—10-8-1983 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ്— രണ്ടു രൂപ (2 രൂപ)

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്ത ഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ട്മെൻറ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ-695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകളും കൂടി നോക്കുക).

നമ്പർ—5

1. വകുപ്പ് — മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്— റിഹാബിലിറേഷൻ ടെക്നീഷ്യൻ ഗ്രേഡ് 2 (പ്രോസ്തെററിക്സ്)
3. ശമ്പളം—330-515 രൂപ
4. ഒഴിവുകളുടെ എണ്ണം—രണ്ട് (2)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി — 1-1-1983-ൽ പതിനെട്ട് (18) വയസ്സ് തികഞ്ഞിരിക്കേണ്ടതും മുപ്പത്തിയഞ്ചു (35) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ:—

(എ) (1) പുതിയ ഏഴാം സ്റ്റാൻഡേർഡോ തത്തുല്യമായ മറ്റേതെങ്കിലും യോഗ്യതയോ ഉണ്ടായിരിക്കണം.

(2) തിരുവനന്തപുരം മെഡിക്കൽ കോളേജിലോ മറ്റേതെങ്കിലും അംഗീകൃത സ്ഥാപനങ്ങളിലോ നടത്തുന്ന പ്രോസ്തെറ്റിക്സ് ടെക്നീഷ്യൻസ് ട്രെയിനിംഗ് (പ്രോസ്തെറ്റിക്സ് ട്രെയിഡിൽ) വിജയകരമായി പൂർത്തിയാക്കിയിരിക്കണം.

മുകളിൽ പറഞ്ഞിരിക്കുന്ന യോഗ്യതകളുള്ളവരുടെ അഭാവത്തിൽ

(ബി) ഇൻഡസ്ട്രിയൽ ട്രെയിനിംഗ് ഇൻസ്റ്റിട്യൂട്ടുകളിൽ നിന്നോ മറ്റേതെങ്കിലും അംഗീകൃത ട്രേഡ് സ്കൂളുകളിൽ നിന്നോ പ്രോസ്തെറ്റിക്സ് ട്രെയിഡിലുള്ള സർട്ടിഫിക്കറ്റ് നേടുകയോ സർട്ടിഫിക്കറ്റ് കോഴ്സ് വിജയകരമായി പൂർത്തിയാക്കുകയോ ചെയ്തിട്ടുള്ളവരുടെ അപേക്ഷകളും പരിഗണിക്കുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 10-8-1983 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് രണ്ട് രൂപ (2 രൂപ).

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി / പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട വിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ട്മെൻറ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
പട്ടം, തിരുവനന്തപുരം-4,
പിൻ. 695004

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ കൂടി നോക്കുക.)

നമ്പർ—6

1. വകുപ്പ്—ജലഗതാഗതം
2. ഉദ്യോഗപ്പേര്—മെക്കാനിക്ക് ഗ്രേഡ്-2
3. ശമ്പളം—330-515 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന്

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1983-ൽ 18 വയസ്സ് തികഞ്ഞിരിക്കേണ്ടതും മുപ്പത്തിയഞ്ച് (35) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക).

7. യോഗ്യതകൾ—

മോട്ടോർ മെക്കാനിക്ക് ട്രേഡിലുള്ള നാഷണൽ ട്രേഡ് സർട്ടിഫിക്കറ്റ് അഥവാ തത്തുല്യമായ യോഗ്യത ഉണ്ടായിരിക്കണം.

കുറിപ്പ്—ഉദ്യോഗാർത്ഥികൾക്ക് പ്രസ്തുത ട്രേഡിലുള്ള പ്രാവീണ്യം ഒരു പ്രായോഗിക പരീക്ഷവഴി കമ്മീഷൻ നിശ്ചയിക്കുന്നതാണ്.

3. അപേക്ഷാഫീസ്— 2 രൂപ.

വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/ മലയാളം അപേക്ഷാഫാറം മതിയാകും.

പട്ടികജാതി/ പട്ടിക വർഗ്ഗക്കാർക്കും പെൻഷൻ ആനുകൂല്യങ്ങൾ ലഭിച്ചു കൊണ്ടിരിക്കുന്നവരോ, പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയിട്ടുള്ളവരോ ആയ വിമുക്തഭടൻമാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാഫാറം മതിയാകും.

9. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി:— 10-8-1983 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

10. അപേക്ഷ അയക്കേണ്ട വിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് റിക്രൂട്ട്മെൻറ്,
പബ്ലിക് സർവ്വീസ് കമ്മീഷൻ ഓഫീസ്,
പട്ടം—695004.

(വിശദ വിവരങ്ങൾക്ക് അനുബന്ധമായി ചേർത്തിട്ടുള്ള പൊതു വ്യവസ്ഥകൾ നോക്കുക.)

നമ്പർ—7

1. സ്ഥാപനത്തിൻെറ പേര്—കേരള മിനറൽസ് ആൻഡ് മെറ്റൽസ് ലിമിറ്റഡ്
2. ഉദ്യോഗപ്പേര്—മേറ്റ് (മൈൻസ്)
3. ശമ്പളം—350-750 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന്
(താഴെയുള്ള കുറിപ്പ് ഒന്ന് നോക്കുക)
5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1983-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 38 (മുപ്പത്തിയെട്ട്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.
(താഴെയുള്ള കുറിപ്പ് രണ്ട് നോക്കുക)
7. യോഗ്യതകൾ :—

മൈൻസ് ആക്ട് അനുസരിച്ച് നൽകിയിട്ടുള്ള മേറ്റ്സ് സർട്ടിഫിക്കറ്റ് ഓഫ് കോമ്പിറ്റൻസി (മെറ്റാലിഫെറസ്) ഉണ്ടായിരിക്കണം.

Mate's certificate of competency (Metalliferous) granted under Mines Act.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 10-8-1983 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9 അപേക്ഷാഫീസും അപേക്ഷാഫാറവും—5 രൂപ.

(പട്ടികജാതി / പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ലഭിക്കുന്നവരോ, പെൻഷന് അർഹത

ഉള്ളവരോ ആയ വിമുക്തഭടന്മാർക്കും ഫീസ് സൗജന്യമാണ്. അവർ ഫീസ് മുദ്രണം ചെയ്യാത്ത ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും).

10. അപേക്ഷ അയക്കേണ്ട മേൽവിലാസം :—
ഡെപ്യൂട്ടി സെക്രട്ടറി,
(കോർപ്പറേഷൻ വിംഗ്),
പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻകോഡ് 695004.

മേൽപ്പറഞ്ഞ വിലാസം അച്ചടിച്ചിട്ടുള്ള ഒരു കവർ അപേക്ഷാഫാറം വാങ്ങുന്ന തോടൊപ്പം നിങ്ങൾക്ക് സൗജന്യമായി ലഭിക്കുന്നതാണ്.

കുറിപ്പ്.—(ഒന്ന്) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏറ്റവും കൂടിയത് രണ്ട് വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്നസമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

കുറിപ്പ്:—(രണ്ട്) 1. പ്രസ്തുത സ്ഥാപനത്തിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർക്ക് ആദ്യത്തെ പ്രൊവിഷണൽ നിയമന കാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിരുന്നില്ലെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് നൽകുന്നതാണ്. എന്നാൽ പരമാവധി അഞ്ചുവർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. ടി സ്ഥാപനത്തിൽ റെഗുലർ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറ്റൊരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസിലുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റെഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

2. പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡികയിലെ v, vi, vii, ix, xi, xii, xiii, xiv, xv, xvii, xviii, xix ഈ ഉപഖണ്ഡികകളും, 5, 6 എന്നീ ഖണ്ഡികകളും മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

3. ജനറൽ റിസർവ്വ് എൻജിനീയർ ഫോഴ്സിൽ സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്ക് എക്സ് സർവ്വീസുകാർക്ക് അനുവദിച്ചിട്ടുള്ള ആനുകൂല്യങ്ങൾ ലഭിക്കുന്നതല്ല.

4. വയസ്സിളവിനെ സംബന്ധിച്ച മറ്റു വ്യവസ്ഥകൾ പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡികയിൽ ചേർത്തിട്ടുള്ളത് നോക്കുക.

11. മേൽപ്പറഞ്ഞ സ്ഥാപനത്തിലുള്ള നിയമനം അവർ കാലാകാലങ്ങളിൽ വരുത്തുന്ന ചട്ടങ്ങൾക്കും വ്യവസ്ഥകൾക്കും വിധേയമായിരിക്കും.

(വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക.)

നമ്പർ—8

1. സർവ്വീസിന്റെ പേര്—കേരള മുനിസിപ്പൽ കോമൺ സർവ്വീസ്

2. ഉദ്യോഗപ്പേര്—പബ്ലിക് വർക്ക്സ് ഓവർസീയർ ഗ്രേഡ് I/ ഡ്രാഫ്റ്റ്സ്മാൻ ഗ്രേഡ് I/ വാട്ടർ വർക്ക്സ് ഇൻസ്പെക്ടർ/ടൗൺ പ്ലാനിംഗ് ആന്റ് ബിൽഡിംഗ് ഇൻസ്പെക്ടർ.

3. ശമ്പളം—450–785 രൂപ

4. നിയമനരീതി:—നേരിട്ടുള്ള നിയമനം

5. യോഗ്യതകൾ:— താഴെ പറയുന്നതിൽ ഏതെങ്കിലും ഒരു യോഗ്യത ഉണ്ടായിരിക്കണം.

(എ) ഗിണ്ടി എഞ്ചിനീയറിംഗ് കോളേജിലെ അപ്പർ സബോർഡിനേറ്റ് ഡിപ്ലോമ.

(ബി) തിരുവിതാംകൂർ (കേരള) സർവ്വകലാശാലയിൽ നിന്നും സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ എൻജിനീയറിംഗിൽ ലഭിക്കുന്ന ഡിപ്ലോമ. അഥവാ തത്തുല്യമായി ഗവൺമെന്റ് അംഗീകരിച്ചിട്ടുള്ള മറ്റേതെങ്കിലും ഡിപ്ലോമ.

(സി) ഗിണ്ടി എൻജിനീയറിംഗ് കോളേജിലെ ലോവർ സബോർഡിനേറ്റ് ഡിപ്ലോമ.

(ഡി) കോഴിക്കോട്, തൃശ്ശൂർ, കളമശ്ശേരി എന്നിവിടങ്ങളിലെ ടെക്നിക്കൽ ഇൻസ്റ്റിറ്റ്യൂട്ടുകളിൽ നിന്നും സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ എൻജിനീയറിംഗിൽ ലഭിക്കുന്ന ലൈസൻസിയേറ്റ് അല്ലെങ്കിൽ തത്തുല്യമായ മറ്റ് കോഴ്സുകൾ,

6. പ്രായപരിധി:—1-1-1983-ൽ 19 വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.
വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 വയസ്സിൽ കവിയാൻ പാടില്ല.

കുറിപ്പ്:—(1) ഏതെങ്കിലും തദ്ദേശ സ്വയംഭരണ സ്ഥാപനത്തിൽ താൽക്കാലികമായി ജോലി നോക്കിയിട്ടുള്ളവർ ആദ്യത്തെ താൽക്കാലിക നിയമനകാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടില്ലാത്തവരാണെങ്കിൽ അവരുടെ താൽക്കാലിക നിയമനത്തിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. എന്നാൽ പരമാവധി അഞ്ച് (5) വർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. പ്രസ്തുത സ്ഥാപനങ്ങളിൽ സ്ഥിരമായ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറ്റൊരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസിലുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റെഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡികയിലെ v, vi, vii, ix, xi, xii, xiii, xv എന്നീ ഉപഖണ്ഡികകൾ മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

7. ഒഴിവുകളുടെ എണ്ണം :—2 (രണ്ട്)

കുറിപ്പ്:—(1) ഈ വിജ്ഞാപനപ്രകാരം തയാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത്

ഒരു വർഷവും, ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്ററ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്ററിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്ററ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്ററിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഒരു റാങ്ക് ലിസ്ററ് പ്രാബല്യത്തിലിരിക്കുന്നപരമാവധി രണ്ടു വർഷത്തിനിടയിൽ ആ ലിസ്ററിൽ നിന്നും ആരും നിയമനത്തിന് തിരഞ്ഞെടുക്കപ്പെടുന്നില്ലെങ്കിൽ അങ്ങനെയുള്ള ലിസ്ററിന്റെ കാലാവധി വീണ്ടും ഒരു വർഷം കൂടിയോ ഒരാളെയെങ്കിലും നിയമനത്തിന് തിരഞ്ഞെടുക്കപ്പെടുന്നതുവരെയോ ഏതാണ് ആദ്യം അതുവരെ ദീർഘിപ്പിക്കാവുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി.— 10-8-1983 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ

9. അപേക്ഷാഫീസും അപേക്ഷാഫാറവും:— അപേക്ഷാഫീസ്— 5 രൂപ (അഞ്ചു രൂപ) മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി / പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്കും മിലിട്ടറി സേവനത്തിന് പെൻഷൻ ലഭിക്കുന്നവരോ പെൻഷൻ ലഭിക്കുവാൻ അർഹത നേടിയവരോ ആയ വിമുക്തഭടൻമാർക്കും സൗജന്യമായി ലഭിക്കുന്ന ഇംഗ്ലീഷിലോ മലയാളത്തിലോ ഉള്ള ഫാറത്തിൽ അപേക്ഷിക്കാം.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—
ഡെപ്യൂട്ടി സെക്രട്ടറി,
ലോക്കൽ അതോറിററീസ് വിഭാഗം,
കേരളാ പബ്ലിക് സർവ്വീസ് കമ്മീഷൻ,
ആഫീസ്,
പട്ടം പാലസ് പി. ഒ.,
തിരുവനന്തപുരം-4,
പിൻകോഡ്-695004.

(വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

നമ്പർ—9

1. വകുപ്പ്—മുനിസിപ്പൽ കോമൺ സർവ്വീസ്
2. ഉദ്യോഗപ്പേര്—ലോവർ ഡിവിഷൻ ടൈപ്പിസ്ററ് (മലയാളം)
3. ശമ്പളം—330-515 രൂപ
4. നിയമനരീതി—നേരിട്ടുള്ള നിയമനം
5. യോഗ്യതകൾ :—

കേരളാ ഗവൺമെൻറിന്റെ മലയാളം ടൈപ്പ്റൈറററിംഗ് (ലോവർ) പരീക്ഷയോ തത്തുല്യമായ മറേറതെങ്കിലും പരീക്ഷയോ പാസായിരിക്കണം.

6. പ്രായപരിധി— 1-1-1983-ൽ 18 വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വിശദ വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.) എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 വയസ്സിൽ കവിയാൻ പാടില്ല.

കുറിപ്പ് :—(1) നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടുള്ളവർക്കും ഈ ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്. എന്നാൽ നിശ്ചിത പ്രായപരിധിയിലുള്ള അപേക്ഷകരുടെ അഭാവത്തിൽ മാത്രമേ ഇവരുടെ കാര്യം പരിഗണിക്കുകയുള്ളൂ.

(2) ഏതെങ്കിലും തദ്ദേശ സ്വയംഭരണ സ്ഥാപനത്തിൽ താൽക്കാലികമായി ജോലി നോക്കിയിട്ടുള്ളവർ ആദ്യത്തെ താൽക്കാലിക നിയമനകാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടില്ലാത്തവരാണെങ്കിൽ അവരുടെ താൽക്കാലിക നിയമനത്തിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. എന്നാൽ പരമാവധി അഞ്ച് വർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. പ്രസ്തുത സ്ഥാപനത്തിൽ സ്ഥിരമായ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറെറാരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസിലുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന ഒരു സർട്ടിഫിക്കററ് ഹാജരാക്കേണ്ടതാണ്. അവർ റെഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കററിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(3) പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡികയിലെ 5, 6, 7, 9, 11, 12, 13, 15 എന്നീ ഉപഖണ്ഡികകൾ മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

(4) ടൈപ്പ്റൈറററിംഗ് പരീക്ഷായോഗ്യത തെളിയിക്കുന്നതിന് ഗവൺമെൻറിൽ നിന്നും ലഭിച്ച സർട്ടിഫിക്കററുകളുടെ ശരിപ്പകർപ്പ് മാത്രമേ സ്വീകരിക്കുകയുള്ളൂ. ടൈപ്പ്റൈറററിംഗ് ഇൻസ്ററിററ്യൂട്ടുകളിൽ നിന്നും നൽകുന്ന സർട്ടിഫിക്കററുകൾ സ്വീകാര്യമല്ല.

(5) സ്വീകാര്യമായ അപേക്ഷകൾ അയച്ചിട്ടുള്ളവർ രണ്ടു മണിക്കൂർ ദൈർഘ്യമുള്ള ഒരു എഴുത്ത് പരീക്ഷയ്ക്ക് വിധേയരാകേണ്ടതാണ്. പരീക്ഷയുടെ ഏററവും കൂടിയ മാർക്ക് 100-ം പരീക്ഷയിൽ വിജയിക്കുന്നതിന് 40 ശതമാനം മാർക്കുമാണ് നിശ്ചയിച്ചിട്ടുള്ളത്. എന്നാൽ പട്ടികജാതി/പട്ടികവർഗ്ഗം എന്നീ വിഭാഗങ്ങളിൽപ്പെട്ടവർക്ക് 20 ശതമാനം മാർക്ക് മതിയാകുന്നതാണ്. എഴുത്തു പരീക്ഷയുടെ സിലബസ് താഴെ പറയും പ്രകാരമാണ്.

1. പൊതുവിജ്ഞാനം
2. സംഗ്രഹിച്ചെഴുത്ത്
3. കത്തെഴുത്ത്
4. തന്നിട്ടുള്ള മലയാള ഗദ്യഭാഗം (ലിഖിതം) തെററുകൾ തിരുത്തി സംക്ഷേപങ്ങൾ വിപുലീകരിച്ച് ആവശ്യമായിടത്ത് ചിഹ്നങ്ങൾ ഇട്ട് പകർത്തിയെഴുത്ത്.
5. ചോദ്യക്കടലാസ് മലയാളത്തിൽ ആയിരിക്കുന്നതും ഉത്തരങ്ങൾ മലയാളത്തിൽ എഴുതേണ്ടതുമാണ്.

7. ഒഴിവുകളുടെ എണ്ണം—2 (രണ്ട്)

കുറിപ്പ് :—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്ററ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്ററ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്ററിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്ററ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത്

എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

ഒരു റാങ്ക് ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന പരമാവധി രണ്ടു വർഷത്തിനിടയിൽ ആ ലിസ്റ്റിൽ നിന്നും ആരും നിയമനത്തിന് തെരഞ്ഞെടുക്കപ്പെടുന്നില്ലെങ്കിൽ അങ്ങനെയുള്ള ലിസ്റ്റിന്റെ കാലാവധി വീണ്ടും ഒരു വർഷം കൂടിയോ ഒരാളെയെങ്കിലും നിയമനത്തിന് തെരഞ്ഞെടുക്കപ്പെടുന്നതുവരെയോ ഏതാണ് ആദ്യം അതുവരെ ദീർഘിപ്പിക്കുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—10-8-1983 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും:—2 രൂപ (രണ്ടു രൂപ)

പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ആനുകൂല്യങ്ങൾ ലഭിക്കുന്നവരും പെൻഷൻ ആനുകൂല്യം ലഭിക്കാൻ അർഹരായവരും ആയ വിമുക്ത ഭടൻമാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്. വിമുക്ത ഭടൻമാർ അവർ പെൻഷൻ ആനുകൂല്യത്തിന് അർഹരാണെന്ന് വസ്തുത ഡിസ്ചാർജ് സർട്ടിഫിക്കറ്റിൽ വ്യക്തമായി കാണിച്ചിട്ടില്ലെങ്കിൽ അത് തെളിയിക്കാൻ പെൻഷൻ സർട്ടിഫിക്കറ്റിന്റെ ശരിപ്പകർപ്പ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

മേൽപ്പറഞ്ഞ ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം :

ഡെപ്യൂട്ടി സെക്രട്ടറി,
ലോക്കൽ അതോറിറ്റി വിഭാഗം,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം പാലസ് പി. ഒ.,
തിരുവനന്തപുരം-4,
പിൻ. 695004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൽ ആവശ്യമുള്ള തിരുത്തലുകൾ വരുത്തി അപേക്ഷ അയയ്ക്കേണ്ടതാണ്.

വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.

നമ്പർ—10

1. വകുപ്പ്— വിദ്യാഭ്യാസം

2. ഉദ്യോഗപ്പേര്— ഹൈസ്കൂൾ അസിസ്റ്റന്റ് (മലയാളം മാദ്ധ്യമം)

3. ശമ്പളം—420-720 രൂപ

4. ഒഴിവുകളുടെ എണ്ണം—ജില്ലാടിസ്ഥാനത്തിൽ

ഓരോ ജില്ലയിലും താഴെപ്പറയുന്ന വിഷയങ്ങൾക്ക് ഇപ്പോൾ ഒഴിവുകൾ നിലവിലില്ലെങ്കിലും പ്രസ്തുത വിഷയങ്ങളിൽ ഒഴിവുകൾ പ്രതീക്ഷിക്കപ്പെടുന്നു.

| | | |
|---|---|---|
| 1. | തിരുവനന്തപുരം : | മാത്തമാറ്റിക്സ്, ഫിസിക്കൽ സയൻസ്, നാച്ചുറൽ സയൻസ്. |
| 2. | കൊല്ലം : | മാത്തമാറ്റിക്സ്, ഫിസിക്കൽ സയൻസ്, നാച്ചുറൽ സയൻസ്, സോഷ്യൽ സ്റ്റഡീസ് |
| 3. | ആലപ്പുഴ : | മാത്തമാറ്റിക്സ്, ഫിസിക്കൽ സയൻസ്, നാച്ചുറൽ സയൻസ്, സോഷ്യൽ സ്റ്റഡീസ്. |
| 4. | കോട്ടയം : | മാത്തമാറ്റിക്സ്, നാച്ചുറൽ സയൻസ്. |
| 5. | ഇടുക്കി : | ഫിസിക്കൽ സയൻസ്, നാച്ചുറൽ സയൻസ് |
| 6. | എറണാകുളം : | മാത്തമാറ്റിക്സ്, ഫിസിക്കൽ സയൻസ്, നാച്ചുറൽ സയൻസ്, സോഷ്യൽ സ്റ്റഡീസ്. |
| 7. | തൃശ്ശൂർ : | മാത്തമാറ്റിക്സ്, ഫിസിക്കൽ സയൻസ്, നാച്ചുറൽ സയൻസ്, |
| 8. | പാലക്കാട് : | ഫിസിക്കൽ സയൻസ്, നാച്ചുറൽ സയൻസ്. |
| 9. | മലപ്പുറം : | ഫിസിക്കൽ സയൻസ്, നാച്ചുറൽ സയൻസ്. |
| 10. | കോഴിക്കോട് : | ഫിസിക്കൽ സയൻസ്, നാച്ചുറൽ സയൻസ്. |
| 11. | കണ്ണൂർ : | മാത്തമാറ്റിക്സ്, ഫിസിക്കൽ സയൻസ്, നാച്ചുറൽ സയൻസ്. |
| 12. | വയനാട് : | ഫിസിക്കൽ സയൻസ്, നാച്ചുറൽ സയൻസ്. |
| 13. | പത്തനംതിട്ട : | മാത്തമാറ്റിക്സ്, ഫിസിക്കൽ സയൻസ്, നാച്ചുറൽ സയൻസ്, സോഷ്യൽ സ്റ്റഡീസ്. |

കുറിപ്പ് : മുകളിൽ ഓരോ ജില്ലയിലും കാണിച്ചിട്ടുള്ള വിഷയങ്ങൾക്ക് മാത്രമേ അതാതു ജില്ലകളിലേക്ക് അപേക്ഷകൾ അയക്കുവാൻ പാടുള്ളൂ. അതായത് ഓരോ ജില്ലയുടെയും നേർക്ക് രേഖപ്പെടുത്തിയിട്ടില്ലാത്ത വിഷയത്തിന് ആ ജില്ലയിലേയ്ക്ക് അപേക്ഷകൾ അയക്കാൻ പാടില്ല. ഉദ്യോഗാർത്ഥി തന്നെ ഒരേ വിഷയത്തിന് ഒന്നിൽ കൂടുതൽ ജില്ലയിലേയ്ക്ക് അപേക്ഷ അയക്കാൻ പാടുള്ളതല്ല.

5. നിയമനരീതി — നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1983-ൽ 18 വയസ്സ് തികഞ്ഞിരിക്കേണ്ടതും 39 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. എന്നാൽ പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്ക് 5 വർഷവും പിന്നോക്ക സമുദായത്തിൽപ്പെട്ടവർക്ക് 3 വർഷവും ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിച്ചിട്ടുണ്ട്.

7. യോഗ്യതകൾ:—

കേരളത്തിലെ സർവ്വകലാശാലകൾ നൽകിയിട്ടുള്ളതോ അംഗീകരിച്ചിട്ടുള്ളതോ ആയ ബന്ധപ്പെട്ട വിഷയത്തിൽ ബിരുദവും ബി. എഡ്/ബി. ററി./ എൽ. ററി. യും.

ബന്ധപ്പെട്ട വിഷയങ്ങൾ ഏതെല്ലാമാണെന്ന് താഴെ കുറിപ്പ് (2)-ൽ കൊടുത്തിരിക്കുന്നത് ശ്രദ്ധിക്കുക.

കുറിപ്പ്:—(1) റൂറൽ ഉന്നത വിദ്യാഭ്യാസ നാഷണൽ കൗൺസിൽ നൽകിയിട്ടുള്ള റൂറൽ സർവ്വീസ് ഡിപ്ലോമയും ഡിഗ്രിക്കു തുല്യമായി മുകളിൽ സൂചിപ്പിച്ച കാര്യത്തിന് പരിഗണിക്കുന്നതാണ്.

(2) (എ) മാത്തമാറ്റിക്സ്:

മാത്തമാറ്റിക്സോ സ്റ്റാറ്റിസ്റ്റിക്സോ പ്രധാന ഐശ്ചികവിഷയമായി ബിരുദം എടുത്തിരിക്കണം. ഫിസിക്സ് പ്രധാന ഐശ്ചികവിഷയമായും മാത്തമാറ്റിക്സ് ഉപഐശ്ചികവിഷയമായും എടുത്ത് ബിരു

മെടുത്തവർക്ക് ബി. എഡിന് മാത്തമാററിക്സ് ഒരു വിഷയമായെടുത്തിട്ടുണ്ടെങ്കിൽ മാത്തമാററിക്സ് ഗ്രാഡ്വേററ് ടീച്ചർ ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്. അങ്ങനെയുള്ളവരെ മാത്തമാററിക്സ് പ്രധാന ഐച്ഛിക വിഷയമായെടുത്ത് ബിരുദമെടുത്തവരുടെ അഭാവത്തിൽ മാത്രം പരിഗണിക്കുന്നതാണ്.

(ബി) <u>ഫിസിക്കൽ സയൻസ് :</u>

ഫിസിക്സോ, കെമിസ്ട്രിയോ, ഹോം സയൻസോ പ്രധാന ഐച്ഛിക വിഷയമായി ബിരുദം എടുത്തിരിക്കണം.

(സി) <u>നാച്വറൽ സയൻസ് :</u>

ബോട്ടണിയോ, സുവോളജിയോ, ജിയോളജിയോ, ഹോം സയൻസോ, മൈക്രോബയോളജിയോ പ്രധാന ഐച്ഛിക വിഷയമായെടുത്ത് ബിരുദമെടുത്തിരിക്കണം.

ഹോം സയൻസിൽ ബിരുദം എടുത്തിട്ടുള്ളവർ അവരുടെ അപേക്ഷകൾ ഏതു വിഷയത്തിന് (ഫിസിക്കൽ സയൻസ് അഥവാ നാച്വറൽ സയൻസ്) കണക്കാക്കണമെന്ന് അപേക്ഷയിൽ വ്യക്തമാക്കിയിരിക്കണം.

(ഡി) <u>സോഷ്യൽ സ്ററഡീസ് :</u>

ഹിസ്ററി, എക്കണോമിക്സ്, ജോഗ്രഫി, പൊളിററിക്സ്, കോമേഴ്സ്, ഇംഗ്ലീഷു ഭാഷയും സാഹിത്യവും, ഫിലോസഫി, മ്യൂസിക്ക്, സോഷ്യോളജി, ഇതിലേതെങ്കിലും പ്രധാന ഐച്ഛിക വിഷയമായി എടുത്ത് ബിരുദം സമ്പാദിച്ചിരിക്കണം.

ഹിന്ദിയോ അറബിയോ പ്രധാന ഐച്ഛിക വിഷയമായെടുത്ത് ബിരുദം നേടിയിട്ടുള്ളവർ ഉപ ഐച്ഛിക വിഷയമായി ചരിത്രവും ബി. എഡിന്, ഇംഗ്ലീഷും സോഷ്യൽ സ്ററഡീസും എടുത്ത് ജയിച്ചിട്ടുണ്ടെങ്കിൽ അവർക്ക് സോഷ്യൽ സ്ററഡീസ് വിഷയത്തിന് അപേക്ഷിക്കാവുന്നതാണ്. കർണ്ണാടക സർവ്വകലാശാലയിൽ നിന്ന് ഇംഗ്ലീഷും സോഷ്യൽ സ്ററഡീസും ഐച്ഛിക വിഷയമായി ബി എഡ്. പാസായിട്ടുള്ള കന്നട ബിരുദധാരികൾക്കും ഈ വിഷയത്തിന് അപേക്ഷിക്കാവുന്നതാണ്.

(3) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിലെ 15 ബി. ഖണ്ഡികയിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്കു പുറമേ മാർക്കു ലിസ്ററിന്റെ ശരിപ്പകർപ്പുകൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(4) പോസ്ററ് ട്രൈററിൽ ബിരുദം നേടിയവർ ഗ്രാഡ്വേററ് ടീച്ചർ ഉദ്യോഗത്തിന് അപേക്ഷിക്കുവാൻ അർഹരല്ല

<u>പ്രായപരിധി, നിയമനം ഇവ സംബന്ധിച്ച പ്രത്യേക ആനുകൂല്യങ്ങൾ:-</u>

1. ബി. എഡ്. /ബി. ററി. / എൽ. ററി. ജയിച്ചിട്ടുള്ള ജവാൻമാരുടെ ഭാര്യമാർക്ക് 12-2-1970-ലെ ഗവ: ഉത്തരവ് എം.എസ്. 50/70/ പി. ഡി. അനുസരിച്ച് നിയമനത്തിന് മുൻഗണന (Preference) നൽകുന്നതാണ്. 19-9-1964 വരെ മിലിട്ടറി സർവ്വീസിൽ നിന്ന് ആയിരുന്നവരും പിന്നീട് പിരിഞ്ഞുപോയിട്ടുള്ളവരുമായ ജവാൻമാരുടെ ഭാര്യമാർക്കും അവർ 19-9-1964-ൽ നിശ്ചിത യോഗ്യതയുള്ളവരും 1-1-1983-ൽ 39 വയസ് കവിയാത്തവരും ആണെങ്കിൽ മേൽപ്പറഞ്ഞ ആനുകൂല്യം ലഭിക്കുന്നതാണ്. ജവാൻമാരുടെ ഭാര്യമാരാണെങ്കിൽ ആ വിവരം അപേക്ഷയുടെ മുകളിലത്തെ പേജിൽ വ്യക്തമായി എഴുതേണ്ടതാണ്. അങ്ങനെയുള്ളവർ ഭർത്താവിന്റെ പേര്, മിലിട്ടറി റാങ്ക് മിലിട്ടറി അഡ്രസ്, മുതലായവ കാണിച്ചുകൊണ്ടുള്ള സർട്ടിഫിക്കററ് (ശരിപ്പകർപ്പ്) കമാൻഡിംഗ് ആഫീസറിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. സേവന രംഗത്തുള്ള പട്ടാളക്കാരെയും, ബേസ് എസ്ററാബ്ലിഷ്മെന്റിൽ പ്രവർത്തിക്കുന്നവരെയുമാണ് ജവാൻമാരുടെ പട്ടികയിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. ജി. ഒ. എം. എസ്. 509/64 എഡ്യൂ. തീയതി 19-9-1964-ൽ ജി. ഒ. എം. എസ്. നമ്പർ 614/68/എഡ്യൂ. തീയതി 9-11-1965, ജി. ഒ. എം. എസ്. നമ്പർ 243/65/ എഡ്യൂ. തീയതി 27-5-1965 ആന്റ് ജി. ഒ. എം. എസ്. 9/78/ജനറൽ എഡ്യൂ. തീയതി 21-1-1978.

(2) സംസ്ഥാനത്തെ ഡിപ്പാർട്ടുമെന്റൽ ഹൈസ്ക്കൂളുകളിൽ കുറഞ്ഞപക്ഷം 5 വർഷം സർവ്വീസുള്ള ലാബറട്ടറി അററൻഡർമാരെ അവർക്ക് നിശ്ചിത വിദ്യാഭ്യാസ യോഗ്യതയുള്ളപക്ഷം പ്രായപരിധിയിൽ നിന്നും ഒഴിവാക്കുന്നതാണ്. അവർ സർവ്വീസിൽ പ്രവേശിച്ച തീയതിയും, ആകെയുള്ള സർവ്വീസും കാണിക്കുന്ന ഹെഡ്മാസ്ററുടെ സർട്ടിഫിക്കററ് അപേക്ഷയോടൊപ്പം അയയ്ക്കേണ്ടതാണ്. സർവ്വീസ് ആനുകൂല്യം ലഭിക്കുന്ന ഉദ്യോഗാർത്ഥികൾക്ക് സാമുദായ സംവരണാനുകൂല്യം ലഭിക്കുന്നതല്ല. (ജി. ഒ. എം. എസ്. നമ്പർ 315/62/എഡ്യൂ. തീയതി 14-3-1962).

(3) എൻ. ഡി. എസ്. ഇൻസ്ട്രക്ടറായി കുറഞ്ഞത് ഒരു വർഷത്തെ സർവ്വീസ് ഉള്ള പക്ഷം പ്രായപരിധിയിൽ അവർ എൻ. ഡി. എസ്. ഇൻസ്ട്രക്ടറായി സേവനം അനുഷ്ഠിച്ച കാലത്തോളം (പരമാവധി 5 വർഷം) ഇളവ് അനുവദിക്കുന്നതാണ്. അങ്ങനെയുള്ളവർ, അവരുടെ സേവന കാലം തെളിയിക്കുന്നതിന് ബന്ധപ്പെട്ട മേലധികാരികളിൽ നിന്നും ലഭിച്ച സർട്ടിഫിക്കററ് ഹാജരാക്കേണ്ടതാണ്. (ജി. ഒ. എം. എസ്. നമ്പർ 150/67/എഡ്യൂ. തീയതി 10-4-1967)

(4) ഗവൺമെന്റ് ട്രെയിനിംഗ് സ്ക്കൂളുകളിലെയും നഴ്സറി സ്ക്കൂളുകളിലെയും നിർദ്ദിഷ്ട യോഗ്യതയുള്ള ഗ്രാഡുവേററ് അദ്ധ്യാപകർക്ക് ഉയർന്ന പ്രായപരിധി ബാധകമല്ല. (ജി. ഒ. എം. എസ്. നമ്പർ 185/70/എഡ്യൂ. തീയതി 18-4-1970 ജി. ഒ. എം. എസ്. എസ്. 466/70/എസ്. എഡ്യൂ. തീയതി 11-11-1970

(5) ഫസ്ററ് ക്ലാസ് സ്കൗട്ട്സ്, ഗൈഡ്സിലുൾപ്പെട്ടവർക്ക് നിയമന കാര്യത്തിൽ മുൻഗണന നൽകുന്നതാണ്. (ജി. ഒ. എം. എസ്. നമ്പർ 122/75/ജി. എഡ്യൂ. തീയതി 27-5-1975) വയസ്സിളവിനെ സംബന്ധിച്ച മററു ആനുകൂല്യങ്ങൾ പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡികയിൽ കൊടുത്തിരിക്കുന്നതു നോക്കുക.

<u>കുറിപ്പ്</u> :—(1) മേൽപ്പറഞ്ഞവയോ പൊതു വ്യവസ്ഥകളിൽ രണ്ടാം ഖണ്ഡികയിൽ പറയുന്നവയോ ആയ ഏതെങ്കിലും കാരണങ്ങളാൽ പ്രായപരിധിയിൽ നിന്നും ഒഴിവാക്കാൻ അവകാശപ്പെടുന്നവർ ആ വിവരം അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ എഴുതേണ്ട

താണ്. അല്ലാത്തപക്ഷം പ്രായപരിധി കഴിഞ്ഞു എന്ന കാരണത്താൽ അവരുടെ അപേക്ഷകൾ നിരസിക്കപ്പെടുന്നതാണ്. പ്രായപരിധിയിലുള്ള ഇളവുകൾ ഉൾപ്പെടെ യാതൊരു കാരണവശാലും ഉദ്യോഗാർത്ഥികളുടെ ഉയർന്ന പ്രായം അൻപത് (50) വയസ്സ് കവിയാൻ പാടില്ല.

കുറിപ്പ്:—2 (1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും, ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനമനുസരിച്ച് തയ്യാറാക്കപ്പെടുന്ന ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. നിലവിലുള്ള ഒഴിവുകളിലേയ്ക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഇതേ ഉദ്യോഗത്തിന് മേൽപ്പറഞ്ഞ ജില്ലകളിൽ ഒരു വർഷം പൂർത്തിയാകാത്ത റാങ്ക് ലിസ്റ്റ് ഇപ്പോൾ നിലവിലുള്ളപക്ഷം പ്രസ്തുത റാങ്ക് ലിസ്റ്റിൽ ഒരു വർഷം തികയുന്ന തീയതി 'മുതൽ മാത്രമേ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് നിലവിൽ വരികയുള്ളൂ.

(3) ഈ ഉദ്യോഗത്തിന് ഈ വിജ്ഞാപനമനുസരിച്ച് ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിലേയ്ക്ക് അപേക്ഷ അയയ്ക്കാൻ പാടില്ല. ഇതിനു വിപരീതമായി ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷ അയച്ച് അതിൻപ്രകാരം നിയമനം ലഭിക്കുന്നതായാൽ ആ നിയമനം റദ്ദാക്കുന്നതും അവരുടെ പേരിൽ ശിക്ഷണ നടപടികൾ സ്വീകരിക്കുന്നതുമാണ്.

(4) ഈ വിജ്ഞാപനപ്രകാരമുള്ള തിരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1972-ലെ ഗവൺമെൻറ് ഉത്തരവ് എം. എസ്. 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും ഏതെങ്കിലും ഒരു. ജില്ലയിലേയ്ക്ക് നിയമനം ലഭിക്കുന്ന ഒരാളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ തുടർച്ചയായി 5 വർഷക്കാലത്തിനിടയ്ക്ക് ആ ജില്ലയിൽ നിന്നും മറെറതെങ്കിലും ജില്ലയിലേയ്ക്ക് മാററം അനുവദിക്കുന്നതല്ല. അഞ്ചു വർഷത്തിനുശേഷം മറെറതെങ്കിലും ജില്ലയിലേയ്ക്ക് മാററം അനുവദിക്കുകയാണെങ്കിൽ, ആ മാററം 2-1-1961-ലെ ഗവ. ഓർഡർ എം. എസ്. 4/പി. ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഇതേ ഉദ്യോഗത്തിന് മറെറാരു ജില്ലയിലേക്ക് അപേക്ഷിക്കുവാൻ പാടില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—10-8-1983 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9 അപേക്ഷാഫീസും അപേക്ഷാഫാറവും—അപേക്ഷാഫീസ്—5 രൂപ.
മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും. ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പെൻഷനാനുകൂല്യം ലഭിക്കുന്നവരും പെൻഷനാനുകൂല്യത്തിന് അർഹതയുള്ളവരുമായ വിമുക്ത ഭടൻമാർക്കും പട്ടികജാതി/ പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്കും അപേക്ഷാഫീസ് ആവശ്യമില്ല. അവർ വില മുദ്രണം ചെയ്യാത്ത അപേക്ഷ ഫാറത്തിൽ അപേക്ഷിച്ചാൽമതി

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം

(1) തിരുവനന്തപുരം ജില്ല :
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
കുമാരപുരം,
ററി. സി. 1/1588-2,
മെഡിക്കൽ കോളേജ് പി. ഒ.,
തിരുവനന്തപുരം,
പിൻ-695011.

(2) കൊല്ലം ജില്ല :
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
വെള്ളിമന,
സിവിൽ സ്റേറഷനു സമീപം,
കൊല്ലം,
പിൻ-691060.

(3) ആലപ്പുഴ ജില്ല :
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 880/31,
സക്കറിയ ബസാർ,
ഗൗരീസദനം, തോണ്ടൻകുളങ്ങര,
ആലപ്പുഴ, പിൻ-688006.

(4) കോട്ടയം ജില്ല :
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ III/395
രണ്ടാമത്തെ നില,
അംബാട്ടു ബിൽഡിംഗ്,
ദേവലോകം, മുട്ടമ്പലം പി. ഒ.,
കോട്ടയം, പിൻ, 686 004.

(5) ഇടുക്കി ജില്ല :
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ III/395,
ഇടുക്കി അററ് കോട്ടയം,
താഴത്തെ നില,
അംബാട്ട് ബിൽഡിംഗ്,
ദേവലോകം, മുട്ടമ്പലം പി. ഒ.,
കോട്ടയം-686004.

(6) എറണാകുളം ജില്ല :
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ഹൗസ് നമ്പർ 36/1165,
അയ്യപ്പൻകോവിൽ ക്രോസ് റോഡ്,
എറണാകുളം, കൊച്ചിൻ,
പിൻ-682 011.

(7) തൃശ്ശൂർ ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
വാർഡ് നമ്പർ XXV,
ബിൽഡിംഗ് നമ്പർ 580,
'സുന്ദര' സെനാനാ മിഷൻ റോഡ്,
ചെമ്പുക്കാവ്,
തൃശ്ശൂർ, പിൻ 680001.

(8) പാലക്കാട് ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
പാലക്കാട്, പിൻ. 678001.

(9) മലപ്പുറം ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ഹൗസ് നമ്പർ XII/26,
മലപ്പുറം, പിൻ 676505

(10) കോഴിക്കോട് ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
കോഴിക്കോട്, പിൻ 673020.

(11) വയനാട് ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ K. P. 111/640,
പഞ്ചായത്ത് ഷോപ്പിംഗ് സെന്റർ,
ഫസ്റ്റ് ഫ്ളോർ
കൽപ്പറ്റ പി. ഒ.,
വയനാട് പിൻ: 673121.

(12) കണ്ണൂർ ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
സിവിൽ ലൈൻ,
ഫസ്റ്റ് ബ്ലോക്ക്,
കണ്ണൂർ.

(13) പത്തനംതിട്ട ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
സെന്റ് പീറ്റേഴ്സ് ബിൽഡിംഗ്,
ഗ്രൗണ്ട് ഫ്ളോർ, വാർഡ് നമ്പർ 2,
ബിൽഡിംഗ് നമ്പർ 434,
പത്തനംതിട്ട.

കുറിപ്പ്— ഉദ്യോഗാർത്ഥികൾ നിയമനം ആഗ്രഹിക്കുന്ന ജില്ലയിലേക്ക് അപേക്ഷ അയയ്ക്കേണ്ടതും അപേക്ഷ അയക്കുന്ന ജില്ലയുടെ പേര് അപേക്ഷാ ഫാറത്തിൽ നിശ്ചിത കോളത്തിൽ വ്യക്തമായി എഴുതേണ്ടതുമാണ്.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ ആവശ്യമായ തിരുത്തലുകൾ വരുത്തി അപേക്ഷ ആ കവറിൽ അയയ്ക്കേണ്ടതാണ്. അപേക്ഷ ബന്ധപ്പെട്ട ജില്ലാ ആഫീസർക്ക് അയച്ചുകൊടുക്കേണ്ടതാണ്.

കേരള പബ്ലിക് സർവീസ് കമ്മീഷൻ സെക്രട്ടറിയുടെ / ഡെപ്യൂട്ടി സെക്രട്ടറിയുടെ മേൽവിലാസത്തിൽ അയക്കുന്ന അപേക്ഷകൾ നിരസിക്കപ്പെടുന്നതാണ്.

വിശദ വിവരങ്ങൾക്ക് താഴെ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക

(നമ്പർ—11)

1. വകുപ്പ്—വിവിധ വകുപ്പുകൾ
2. ഉദ്യോഗപ്പേര് — കോൺഫിഡൻഷ്യൽ അസിസ്റ്റന്റ് ഗ്രേഡ് 2 (ഇംഗ്ലീഷ്)
3. ശമ്പളം—350–730 രൂപ
4. ഒഴിവുകളുടെ എണ്ണം—ജില്ലാടിസ്ഥാനത്തിൽ
കൊല്ലം—4
കോട്ടയം—3
5. നിയമനരീതി—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി—1-1-1983-ൽ 18 വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. എന്നാൽ പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്ക് 5 വർഷവും പിന്നോക്ക സമുദായത്തിൽപ്പെട്ടവർക്ക് 3 വർഷവും ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിച്ചിട്ടുണ്ട്.

(വയസ്സിളവിനെ സംബന്ധിച്ച മററു വ്യവസ്ഥകൾക്ക് ഈ വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗം പൊതു വ്യവസ്ഥകളിൽ കൊടുത്തിരിക്കുന്നത് നോക്കുക) പ്രായപരിധിയിലുള്ള ഇളവുകളുൾപ്പെടെ യാതൊരു കാരണവശാലും 50 വയസ്സ് കവിയാൻ പാടില്ല.

7. യോഗ്യതകൾ—

(1) എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ പാസായിരിക്കണം.

(2) കേരള ഗവൺമെന്റിന്റെയോ തമിഴ്നാട് ഗവൺമെന്റിന്റെയോ ഇംഗ്ലീഷ് ടൈപ്പ് റൈറ്റിംഗ് (ലോവർ) ഷോർട്ട്ഹാൻഡ് (ലോവർ ഗ്രേഡ്) പരീക്ഷകളോ അവയ്ക്ക് തുല്യമായ മറേറതെങ്കിലും പരീക്ഷകളോ പാസായിരിക്കണം. (ഐ. ടി. സി. സർട്ടിഫിക്കററ് സ്വീകാര്യമല്ല)

(3) മലയാളം ടൈപ്പ്റൈററിംഗും കെ. ജി. ടി. ഇ. (ലോവർ) മലയാളം ഷോർട്ട്ഹാൻഡും കെ. ജി. ടി. ഇ. (ലോവർ) പരീക്ഷകളോ തത്തുല്യമായ മറേറതെങ്കിലും പരീക്ഷകളോ പാസ്സായിരിക്കണം.

മേൽപ്പറഞ്ഞ പരീക്ഷായോഗ്യതകൾ തെളിയിക്കുന്നതിന് ഗവൺമെന്റിൽ നിന്നും ലഭിച്ചിട്ടുള്ള സർട്ടിഫിക്കററുകളുടെ ശരിപ്പകർപ്പുകൾ മാത്രമേ സ്വീകരിക്കുകയുള്ളു. ടൈപ്പ്റൈററിംഗ് ഇൻസ്റ്റിട്യൂട്ടുകളിൽ നിന്നും നൽകിയിട്ടുള്ള സർട്ടിഫിക്കററുകൾ സ്വീകാര്യമല്ല.

കുറിപ്പ്:—(1) സ്വീകാര്യമായ അപേക്ഷകൾ സമർപ്പിച്ചിട്ടുള്ളവർക്കുവേണ്ടി ഒരു എഴുത്തു പരീക്ഷ നടത്തുന്നതാണ്. മിനിട്ടിൽ 100 വാക്ക് വേഗത്തിൽ 5 മിനിട്ടു കൊണ്ട് അഞ്ഞൂറ് വാക്ക് അടങ്ങിയ ഒരു ഇംഗ്ലീഷ് ഗദ്യഭാഗം (English Passage) വായിച്ചുതരുന്നതും അതെഴുതിയെടുക്കേണ്ടതും പിന്നീട് ഒരു മണിക്കൂർ സമയം കൊണ്ട് മഷി ഉപയോഗിച്ച് അത് ലോംഗ് ഹാൻഡിൽ (Long hand) എഴുതേണ്ടതുമാകുന്നു. ഈ പരീക്ഷയ്ക്ക് ഉദ്യോഗാർത്ഥികൾക്ക് ലഭിക്കുന്ന മാർക്കിന്റെ അടിസ്ഥാനത്തിൽ ഒരു കൂടിക്കാഴ്ച (interview) നടത്തുന്നതാണ്. പരീക്ഷ നടത്തുന്ന സ്ഥലം, ദിവസം, സമയം എന്നിവ പിന്നാലെ അപേക്ഷകരെ അറിയിക്കുന്നതായിരിക്കും.

(2) ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ, ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. മുകളിൽ രേഖപ്പെടുത്തിയിരിക്കുന്ന ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്ന് ഉദ്യോഗാർത്ഥികളെ അതാതു ജില്ലകളിലുള്ള ഒഴിവുകളിലേക്ക് പുറമേ ഹെഡ് ക്വാർട്ടേഴ്സ് ഒഴിവുകളിലേക്കും ഊഴമനുസരിച്ച് നിയമനത്തിന് പരിഗണിക്കുന്നതായിരിക്കും.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് 27-5-1971-ലെ ഗവ. ഓർഡർ (എം. എസ്. 154/71/പി.ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി ജില്ലാടിസ്ഥാനത്തിൽ നടത്തുന്നതാണ്. ഈ വിജ്ഞാപനമനുസരിച്ച് ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം ലഭിക്കുന്ന ആളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചു വർഷക്കാലത്തിനിടയ്ക്ക് ആ ജില്ലയിൽ നിന്നും മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. 5 വർഷത്തിനുശേഷം മറ്റേതെങ്കിലും ജില്ലയിലേക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ എം.എസ്. 4/61/പി.ഡി. നമ്പർ സർക്കാർ ഉത്തരവിലെ പ്രത്യേക വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ ഗവൺമെന്റ് സർവ്വീസിൽ ഇതേ ഉദ്യോഗത്തിൽ ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഈ വിജ്ഞാപനമനുസരിച്ച് ഈ ഉദ്യോഗത്തിന് അപേക്ഷിക്കാൻ പാടില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കാവുന്നതാണ്.

(4) ഒരേ ഉദ്യോഗാർത്ഥിതന്നെ ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് ഈ വിജ്ഞാപന പ്രകാരം അപേക്ഷകൾ അയയ്ക്കാൻ പാടുള്ളതല്ല. മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിരിക്കുന്ന ഏതെങ്കിലുമൊരു ജില്ലയിലേക്ക് മാത്രമേ അപേക്ഷ അയക്കാവൂ.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—10-8-1983 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസ്—2 രൂപ. (പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്കും പെൻഷനാനുകൂല്യത്തിന് അർഹതയുള്ളവരോ പെൻഷനാനുകൂല്യം ലഭിക്കുന്നവരോ ആയ വിമുക്തഭടന്മാർക്കും അപേക്ഷാഫീസ് ആവശ്യമില്ല. അവർ വില മുദ്രണം ചെയ്യാത്ത ഫാറത്തിൽ അപേക്ഷിച്ചാൽ മതി.)

മേൽപ്പറഞ്ഞ അപേക്ഷാ ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും, ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം —

1. കൊല്ലം ജില്ല:

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്, [illegible]
സിവിൽ സ്റ്റേഷനു സമീപം,
കൊല്ലം, പിൻ: 691 009.

2. കോട്ടയം ജില്ല:

ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 3/395,
ഫസ്റ്റ് ഫ്ലോർ,
അമ്പാട്ട് ബിൽഡിംഗ്,
ദേവലോകം, മുട്ടമ്പലം (പി. ഒ.),
കോട്ടയം—പിൻ. 686 004

ഉദ്യോഗാർത്ഥികൾ മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ള ഏതെങ്കിലുമൊരു ജില്ലാ ആഫീസിലേക്ക് അപേക്ഷ അയക്കേണ്ടതും. അപേക്ഷ അയക്കുന്ന ജില്ലയുടെ പേര് അപേക്ഷാഫാറത്തിലെ നിർദ്ദിഷ്ട കോളത്തിൽ രേഖപ്പെടുത്തേണ്ടതുമാണ്.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ ആവശ്യമായ തിരുത്തലുകൾ വരുത്തി (മുകളിൽ 10-ാം ഖണ്ഡിക നോക്കുക) അപേക്ഷ ആ കവറിൽ അയയ്ക്കേണ്ടതാണ്. ബന്ധപ്പെട്ട ജില്ലാ ഓഫീസിലേക്കല്ലാതെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറി / ഡെപ്യൂട്ടി സെക്രട്ടറി എന്നിവരുടെ മേൽവിലാസത്തിൽ അയക്കുന്ന അപേക്ഷകൾ നിരസിക്കുന്നതാണ്.

പൂർണ്ണ വിവരങ്ങൾക്ക് ഈ വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗം പൊതു വ്യവസ്ഥകൾ നോക്കുക.)

(നമ്പർ—12)

1. വകുപ്പ്—വിദ്യാഭ്യാസം
2. ഉദ്യോഗപ്പേര് — എൽ. പി. സ്കൂൾ അസിസ്റ്റന്റ്/യു. പി. സ്കൂൾ അസിസ്റ്റന്റ്
3. ശമ്പളം—340-535 രൂപ
4. ഒഴിവുകളുടെ എണ്ണം — (ജില്ലാടിസ്ഥാനത്തിൽ)

| ജില്ല | ഒഴിവുകളുടെ എണ്ണം |
|---|---|
| 1. പത്തനംതിട്ട | കണക്കാക്കപ്പെട്ടിട്ടില്ല |
| 2. കോട്ടയം | |
| 3. ഇടുക്കി | |
| 4. വയനാട് | |

കുറിപ്പ്:— (1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റുകൾ പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് മറ്റൊരു റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റുകൾക്ക് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. മേൽപ്പറഞ്ഞ ഒഴിവുകളിലേക്കും ലിസ്റ്റുകൾ പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനമനുസരിച്ച് ഈ ഉദ്യോഗത്തിന് ഒരു ഉദ്യോഗാർത്ഥി ഒന്നിൽക്കൂടുതൽ ജില്ലകളിലേക്ക് അപേക്ഷ അയയ്ക്കുവാൻ പാടില്ല. ഇതിനു വിപരീതമായി ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷ അയക്കുകയോ അതിൻപ്രകാരം നിയമനം ലഭിക്കുകയോ ചെയ്യുന്നതായാൽ ആ നിയമനം റദ്ദാക്കുന്നതും.

